2000 (26/3-1/4)
78 (5)
6-9



# വിഗ്രഹഭഞ്ജകർക്ക് കഴിയാത്തത്

ആലങ്കോട് ലീലാകൃഷ്ണൻ



ശ്രീനാരായണ ഗുരുദേവ പ്രതിമകൾ തകർത്തുകൊണ്ട് ഇന്ന് കേരളത്തിൽ
അരങ്ങേറിക്കൊണ്ടിരിക്കുന്ന പുതിയൊരു നിഗൂഢ രാഷ്ട്രീയ നാടകം വ
രാനിരിക്കുന്ന സാംസ്കാരിക ദിശാമാറ്റത്തിന്റെ സുവ്യക്തമായ സൂച
നയും മുന്നറിയിപ്പുമാണ്.

നിലനില്ക്കുന്ന സാംസ്കാരിക-സാമൂഹിക വ്യവസ്ഥയുടെ അടിത്തറയായി വർ
ത്തിക്കുന്ന ചില ബലവത്തായ വിഗ്രഹങ്ങൾ തകർത്തെറിഞ്ഞാൽ മാത്രമേ പു
തിയ ചില വിഗ്രഹങ്ങളും അവയുടെ വ്യവസ്ഥയും സ്ഥാപിക്കാനാവൂ എന്ന സൂ
ക്ഷ്മമായ രാഷ്ട്രീയജ്ഞാനത്തിന്റെ ഫലമാണിത്. പുതിയ മുദ്രാവാക്യങ്ങൾ കൊ
ണ്ട് പുതിയ വസ്തുതകളെ സൃഷ്ടിക്കാൻ സാധിക്കും എന്ന സാംസ്കാരിക ജ്ഞാ
നത്തിന്റെ തുടർച്ചയുമാണ്.

ഇക്കഴിഞ്ഞ നൂറ്റാണ്ടിൽ ഉന്നതമായൊരു മാനവികതയുടെ ഉദയത്തിനു കാരണ

മായിത്തീർന്ന കേരളീയ നവോത്ഥാനത്തിന്റെ മുഖ്യ ശില്പിയായിരുന്നുവല്ലോ ശ്രീ നാരായണ ഗുരുദേവൻ. അദ്ദേഹം ചെമ്പഴന്തി ഗ്രാമത്തിൽ നിന്ന് തന്റെ കുടുംബത്തെ ഉപേക്ഷിച്ച് മരുത്വാമലയിലേക്ക് തപസ്സനുഷ്ഠിക്കാൻ പോയതും പിന്നീട് മലയും കാടുമുപേക്ഷിച്ച് സമൂഹത്തിലേക്ക് തിരിച്ചിറങ്ങി വന്നതുമായ ജ്ഞാനാന്വേഷണ ചക്രമാണ് ഇരുപതാം നൂറ്റാണ്ടിലെ നമ്മുടെ സാമൂഹിക ചരിത്രത്തെ സ്വയംപൂർണമാക്കിയത്. സമൂഹത്തിൽ സാക്ഷാൽക്കരിക്കപ്പെടലാണ് ഒരു സന്ന്യാസിയുടെ ശരിയായ മോക്ഷമാർഗം എന്ന പുതിയൊരാത്മീയ തത്ത്വത്തെ കണ്ടെത്തുകയായിരുന്നു ഗുരുദേവൻ. മറ്റൊരർത്ഥത്തിൽ, വ്യക്തിപരമായ മോക്ഷത്തിന്റെ സാമൂഹ്യവൽക്കരണമാണ് സന്ന്യാസിയുടെ ആത്മജ്ഞാന മാർഗം എന്ന് അദ്ദേഹം സിദ്ധാന്തിച്ചു.

**''അവനിവനെന്നറിയുന്നതൊക്കെയോർത്താ-**
**ലവനിയിലാദിമമായൊരാത്മബോധതത്ത്വം**
**അവനവനാത്മ സുഖത്തിനാചരിക്കു-**
**ന്നവയപരന്നു സുഖത്തിനായ് വരേണം''**

എന്ന് 'ആത്മോപദേശശതക'ത്തിൽ, സാമുദായിക ജീവിതത്തെക്കുറിച്ചുള്ള പരമമായ ഒരു തത്ത്വം ഗുരുദേവൻ പറയുന്നുണ്ട്. ഒരു സന്ന്യാസിക്ക് ലൗകിക സമൂഹത്തിനു നല്ലാവുന്നതിൽ വെച്ച് ഏറ്റവും പ്രയോജനപ്രദമായ ആത്മീയോപദേശമാണിത്. ഇവിടെ ആത്മീയതയും ലൗകികതയും അതിവിശിഷ്ടമായ ഒരനുപാതത്തിൽ ഭൗതിക ജീവിതത്തിന് പ്രയോജനകരമായി ഭവിക്കുന്നു.

ഗുരുദേവൻ അരുവിപ്പുറത്തു പ്രതിഷ്ഠ നടത്തിയത് 1888-ലാണ്. വിഗ്രഹ പ്രതിഷ്ഠ നടത്തുവാൻ ബ്രാഹ്മണർക്കു മാത്രം അധികാരമുള്ള കാലത്ത് നടന്ന ഈ അവർണ പ്രതിഷ്ഠ നമ്മുടെ സാമൂഹിക ചരിത്രത്തിലെ വലിയൊരട്ടിമറിയായിരുന്നു. അനാചാരങ്ങളിലും അത്യാചാരങ്ങളിലും മുഴുകിക്കഴിഞ്ഞ അന്നത്തെ സാമുദായിക ജീവിതക്രമത്തെ അതു വഴി അദ്ദേഹം കീഴ്മേൽ മറിച്ചിട്ടു. ഒരുപാട് വിഗ്രഹങ്ങൾ തകർക്കപ്പെടുകയും ബലവത്തായൊരു പുതിയ വിഗ്രഹം സ്ഥാപിക്കപ്പെടുകയും ചെയ്തു.

**ശ്രീനാരായണഗുരുദേവ പ്രതിമകൾ തകർത്തുകൊണ്ട് കേരളത്തിൽ അരങ്ങേറിയ നിഗൂഢ രാഷ്ട്രീയനാടകം വരാനിരിക്കുന്ന സാംസ്കാരിക ദിശാമാറ്റത്തിന്റെ സുവ്യക്തമായ സൂചനയും മുന്നറിയിപ്പുമാണ്**

അരുവിപ്പുറത്ത് സാർവലൗകികമായ തന്റെ സന്ദേശം ഗുരുദേവൻ ഇങ്ങനെ ആലേഖനം ചെയ്തുവെച്ചു:

**''ജാതിഭേദം മതദ്വേഷം**
**ഏതു മില്ലാതെ സർവരും**
**സോദരത്വേന വാഴുന്ന**
**മാതൃകാസ്ഥാനമാണിത്.''**

വിഗ്രഹം പ്രതിഷ്ഠിച്ച് പൂജയും ആരാധനയും ചെയ്യാൻ മാത്രമല്ല, വിദ്യാലയങ്ങളും വ്യവസായശാലകളും സ്ഥാപിച്ച് നാടിനെ പുരോഗതിയിലേക്കു നയിക്കാൻ കൂടിയാണ് ഗുരുദേവൻ ശിഷ്യരെ ഉപദേശിച്ചത്. അതനുസരിച്ച് പ്രധാന ശിഷ്യനായ മഹാകവി കുമാരനാശാൻ വിദ്യ നേടി ഉത്തമ കവിതയെഴുതുകയും അതോടൊപ്പം തന്നെ ആലുവയിൽ ഓട്ടു കമ്പനി സ്ഥാപിക്കുകയും ചെയ്തു. സന്ന്യാസിക്കു വേണ്ടതായ 'വൈരാഗ്യം' സ്വന്തം ഭോഗേച്ഛകളെ നിയന്ത്രിക്കുന്നതിൽ മാത്രമാണെന്നും സമൂഹ ജീവിതത്തെ മുന്നോട്ടു നയിക്കുന്നതിലുള്ള 'രാഗം' സ്വകർമ ബലമായിത്തീരേണ്ടതാണെന്നുമുള്ള ഒരു പുതിയ ദൈവശാസ്ത്രമാണ് ശ്രീനാരായണ ധർമം വിളംബരം ചെയ്തത്. കേരളീയ നവോത്ഥാനത്തിന്റെ സുപ്രധാനമായ



ചെമ്പഴന്തിയിൽ ശ്രീനാരായണഗുരു ജനിച്ച വീട്

നൈതിക ശക്തിയും ഇതായിരുന്നു.

അരുവിപ്പുറം പ്രതിഷ്ഠയെത്തുടർന്നുണ്ടായ നിരന്തര വിഗ്രഹപ്രതിഷ്ഠകളെച്ചൊല്ലി പിൽക്കാലത്ത് ശ്രീനാരായണ ഗുരുദേവനും വാഗ്ഭടാനന്ദനും തമ്മിൽ വലിയൊരു തർക്കമുണ്ടാവുന്നുണ്ട്. വിഗ്രഹപ്രതിഷ്ഠകൾ അനാചാരമാണെന്നും വിഗ്രഹങ്ങളെല്ലാം എടുത്തുമാറ്റുകയാണ് വേണ്ടതെന്നുമുള്ള വാഗ്ഭടാനന്ദന്റെ വാദത്തോട് ഒരു ഘട്ടത്തിൽ കുറച്ചൊന്ന് അനുകൂലമായി പ്രതികരിച്ചതിന്റെ പേരിൽ ശ്രീനാരായണ ധർമപരിപാലന സംഘത്തിനകത്തുനിന്നുതന്നെ ഗുരുദേവന് കടുത്ത എതിർപ്പു നേരിടേണ്ടിവന്നു. എന്നാൽ പിന്നീട് വിഗ്രഹപ്രതിഷ്ഠകൾ നിർത്താൻ തീരുമാനിക്കുന്ന ഗുരുദേവ ദർശനത്തിന്റെ രണ്ടാം ഘട്ടത്തിന് ഈ സംവാദം ആഴമേറിയ പ്രേരണയായിട്ടുണ്ടെന്ന് കാണാം. ഒരിക്കൽ ക്ഷേത്രപ്രതിഷ്ഠയ്ക്കായി തന്നെ സമീപിച്ച ഭക്തരോട് ഗുരുദേവൻ ഇങ്ങനെ ചോദിക്കുന്നുണ്ട്.

‘‘ഇരുളടഞ്ഞ്, വവ്വാലിന്റെ നാറ്റമുള്ള ക്ഷേത്രംകൊണ്ട് എന്താണ് പ്രയോജനം? വിഗ്രഹമെന്തിന്? ക്ഷേത്രത്തിൽ ഒരു നിലവിളക്ക് കൊളുത്തിയാൽ പോരേ? വിഗ്രഹം ആവശ്യമാണെന്നു നിർബന്ധമാണെങ്കിൽ വിളക്കിനു ചുറ്റും മഹാന്മാരുടെ ചിത്രങ്ങൾ തൂക്കിയിട്ടാൽ മതിയല്ലോ.’’

തന്റെ ആത്മീയാന്വേഷണത്തിന്റെ മൂന്നാം ഘട്ടത്തിലാണ് ശ്രീനാരായണ ഗുരുദേവൻ കളവങ്കോട്ട് കണ്ണാടി പ്രതിഷ്ഠിക്കുന്നത്. അപ്പോഴേക്കും ശിഷ്യന്മാരും അനുയായികളും ഭക്തന്മാരും ചേർന്ന് ശ്രീനാരായണ ധർമത്തെ ഒരുതരം യാന്ത്രികമായ അനുഷ്ഠാനചര്യയിലേക്കു നയിക്കുകയും ഗുരുദേവ



തലശ്ശേരി ജഗന്നാഥക്ഷേത്രത്തിലെ ഗുരുവിന്റെ പ്രതിമ

നെത്തന്നെ വിഗ്രഹവൽക്കരിക്കാൻ തുടങ്ങുകയും ചെയ്തിരുന്നു.

കണ്ണാടി പ്രതിഷ്ഠ അനന്ത മാനങ്ങളുള്ള ഒരു നൈതികാന്വേഷണത്തിന്റെ പ്രതീകമാണ്. അധികാരിയായ ഒരു വിഗ്രഹദൈവത്തെ ഗുരുദേവന്റെ കണ്ണാടി എടുത്തു കളഞ്ഞു. പകരം ഓരോരുത്തനും സ്വയം നിർണയിക്കുവാനും തന്നെത്തന്നെ കണ്ടെത്തുവാനുമുള്ള ഒരാത്മീയന്വേഷണത്തിന്റെ സ്വതന്ത്രമാർഗം തുറന്നിട്ടു. മതവും ജാതിയും വർണവും വർഗവും ലിംഗവും ഭേദമില്ലാത്ത ആത്യന്തിക മാനവ നന്മയിലേക്ക് സഞ്ചരിക്കുവാൻ ഓരോ മനുഷ്യനും സ്വയം ഗുരുവും ശിഷ്യനുമാവേണ്ടതുണ്ടെന്നുള്ള ആത്മസംവാദമാർഗമാണ് കണ്ണാടിയുടെ സത്യം. അതുവഴി ഗുരുവെന്ന നിലയിൽ ചരിത്രത്തിൽ നിന്ന് സ്വയം റദ്ദ്ചെയ്യുകയായിരുന്നു ഗുരുദേവൻ. മറ്റുള്ളവരിൽ അധികാരം ചെലുത്താതെത്തന്നെ ഓരോ മനുഷ്യനും സ്വാതന്ത്ര്യത്തോടും സ്നേഹത്തോടും കൂടി ജീവിക്കേണ്ടതായ തന്റെ സങ്കല്പത്തിലെ സമൂഹത്തിൽ ഒരിക്കലും ഒരു വിഗ്രഹമോ വ്യവസ്ഥയോ ആയി രൂപാന്തരപ്പെട്ട് താൻ തടസ്സമുണ്ടാക്കിക്കൂടെന്ന് ഗുരുദേവൻ മോഹിച്ചിരിക്കണം.



അരുവിപ്പുറത്ത് ഗുരു പ്രതിഷ്ഠിച്ച ശിവക്ഷേത്രം

**പുതിയൊരു രാഷ്ട്രീയനീക്കത്തിൽ വിഗ്രഹ ഭഞ്ജനത്തിലൂടെ ഗുരുദേവനും ശ്രീനാരായണ പ്രസ്ഥാനവും വീണ്ടും 'ഹൈജാക്ക്' ചെയ്യപ്പെടുകയാണ്. പക്ഷേ, വിഗ്രഹഭഞ്ജകർക്ക് ജയിക്കാൻ കഴിയാത്തൊരു നൈതികബലം ഇന്നും ഗുരുദേവപ്രസ്ഥാനത്തിൽ ബാക്കിയാണ്. അത് കണ്ണാടിയുടെ സത്യമാണ്**



ശിവഗിരിയിലെ പർണശാല

കണ്ണാടിപ്രതിഷ്ഠയ്ക്കുശേഷം രണ്ടു വർഷം കഴിഞ്ഞപ്പോഴേക്കും ശ്രീനാരായണ ഗുരുദേവൻ മഹാസമാധിയായി. നാം കണ്ണാടിയെ ഉപേക്ഷിക്കുകയും ഗുരുദേവനെ ഉറച്ച വിഗ്രഹമാക്കുകയും ചെയ്തു. ഗുരുദേവവിഗ്രഹത്തോടൊപ്പം തന്നെ ശ്രീനാരായണ പ്രസ്ഥാനവും സാമുദായികമായും രാഷ്ട്രീയമായും 'ഹൈജാക്ക്' ചെയ്യപ്പെട്ടു. കവലകൾതോറും നിരന്ന ഗുരുദേവപ്രതിമകൾ ശ്രീനാരായണധർമാപചയങ്ങൾക്ക് നോക്കുകുത്തികളെപ്പോലെ കാവൽ നിന്നു.

ഇപ്പോൾ പുതിയൊരു രാഷ്ട്രീയനീക്കത്തിൽ വിഗ്രഹഭഞ്ജനത്തിലൂടെ ഗുരുദേവനും ശ്രീനാരായണ പ്രസ്ഥാനവും വീണ്ടും 'ഹൈജാക്ക്' ചെയ്യപ്പെടുകയാണ്.

പക്ഷേ, വിഗ്രഹഭഞ്ജകർക്ക് ജയിക്കാൻ കഴിയാത്തൊരു നൈതികബലം ഇന്നും ഗുരുദേവധർമത്തിൽ ബാക്കിയാണ്.

അത് കണ്ണാടിയുടെ സത്യമാണ്.

''കണ്ണാടി കാണ്മോളവും തന്നുടെ മുഖമേറ്റം നന്നെന്നു നിരൂപിക്കു''ന്നവർ കണ്ണാടി നോക്കുമ്പോൾ അറിയാതെ സ്വന്തം വൈകൃതവും അല്പത്തവും വെളിവായിപ്പോകുന്നു. അപ്പോൾ പിന്നെ ചെയ്യാവുന്നത് കണ്ണാടി തകർക്കുകയാണ്.

കണ്ണാടി തകർക്കുമ്പോഴാവട്ടെ, പതിനായിരക്കണക്കിന് പ്രതിബിംബങ്ങളായി ചിതറിപ്പരന്ന് സ്വന്തം വൈകൃതങ്ങൾ നമ്മെത്തന്നെ പരിഹസിച്ചു ചിരിക്കുകയുമാണ്.